**തപോഭിഃ ക്ഷീണപാപാനാം**
**ശാന്താനാം വീതരാഗിണാം**
**മുമുക്ഷൂണാമപേക്ഷ്യോഽയ**
**മാത്മബോധോ വിധീയതേ 1**

തപസ്സിലൂടെ പാപക്ഷയം നേടിയവരും, ശാന്തന്മാരും, കാമനകളില്ലാത്തവരുമായ മുമുക്ഷുക്കൾക്കായി ആത്മ ബോധമെന്ന ഈ കൃതിയെ രചിക്കുന്നു.

**ബോധോഽന്യസാധനേഭ്യോ ഹി**
**സാക്ഷാന്മോക്ഷൈകസാധനം**
**പാകസ്യ വഹ്നിവജ്ജ്ഞാനം**
**വിനാ മോക്ഷോ ന സിധ്യതി 2**

മോക്ഷത്തിനുള്ള ഒരേ ഒരു യഥാർഥകാരണം (ഉപായം) ബോധമല്ലാതെ മറ്റൊന്നുമല്ല. തീയില്ലാതെ ആഹാരം പാചകം ചെയ്യുവാൻ സാദ്ധ്യമല്ലാത്തതു പോലെ ജ്ഞാനം കൂടാതെ മോക്ഷവും സാദ്ധ്യമല്ല.

**അവിരോധിതയാ കർമ്മ നാവിദ്യാം വിനിവർതയേത്**
**വിദ്യാവിദ്യാം നിഹന്ത്യേവ തേജസ്തിമിരസംഘവത് 3**

കർമ്മത്തിന് അവിദ്യയുമായി (അജ്ഞാനവുമായി) വിരോധമില്ലാത്തതുകൊണ്ട് അതിന് അവിദ്യയെ ഇല്ലാതാക്കാൻ കഴിയില്ല. വെളിച്ചം അന്ധകാരത്തെ യെന്ന പോലെ വിദ്യ (ജ്ഞാനം) അവിദ്യയെ നശിപ്പിക്കുന്നു.

**പരിച്ഛന്ന ഇവാജ്ഞാനാത്**
**തന്നാശേ സതി കേവലഃ**
**സ്വയം പ്രകാശതേ ഹ്യാത്മാ**
**മേഘാപായേംശുമാനിവ** 4

അജ്ഞാനം മൂലമാണ് ആത്മാവ് പരിമിതനെന്ന പോലെ അനുഭവപ്പെടുന്നത്. അജ്ഞാനം നശിക്കുന്നതോടെ കാർമേഘങ്ങൾ നീങ്ങുമ്പോൾ സൂര്യനെന്ന പോലെ കേവലനായി സ്വയം പ്രകാശിക്കുന്നു.

**അജ്ഞാനകലുഷം ജീവം**
**ജ്ഞാനാഭ്യാസാദ്വിനിർമലം**
**കൃത്വാ ജ്ഞാനം സ്വയം നശ്യേത്**
**ജലം കതകരേണുവത്** 5

നിരന്തരമായി അഭ്യസിക്കപ്പെടുന്ന ജ്ഞാനം അജ്ഞാനത്താൽ കളങ്കപ്പെട്ട ജീവനെ ശുദ്ധീകരിച്ച

ശേഷം തേറ്റാമ്പരൽ പൊടി ജലത്തെ ശുദ്ധീകരിച്ച് സ്വയം നശിക്കുന്നതുപോലെ നാശമടയുന്നു.

സംസാരഃ സ്വപ്നതുല്യോ ഹി
രാഗദ്വേഷാദിസങ്കുലഃ
സ്വകാലേ സത്യവദ്ഭാതി
പ്രബോധേ സത്യസദ് ഭവേത് 6

രാഗദ്വേഷാദികൾ - ഇഷ്ടാനിഷ്ടങ്ങൾ - നിറഞ്ഞ ഈ ലോകം സ്വപ്നതുല്യമാണ്. അത് നിലനില്ക്കുന്നിടത്തോളം അതു സത്യമായി കാണപ്പെടുന്നു. എന്നാൽ ബോധമുദിച്ചു കഴിഞ്ഞാൽ അത് അസത്താണെന്നുള്ള തിരിച്ചറിവുണ്ടാകുന്നു.

താവത്സത്യം ജഗദ്ഭാതി ശുക്തികാരജതം യഥാ
യാവന്ന ജ്ഞായതേ ബ്രഹ്മ സർവ്വാധിഷ്ഠാനമദ്വയം 7

സകലതിന്റെയും അധിഷ്ഠാനമായ ബ്രഹ്മത്തെ അറിയാതിരിക്കുന്നിടത്തോളം മാത്രമേ ഈ ലോകം സത്യമായി അനുഭവപ്പെടുകയുള്ളൂ. അത് മുത്തുച്ചിപ്പിയിൽ കാണപ്പെടുന്ന വെള്ളി പോലെ മിഥ്യയാണ്.

ഉപാദാനേƒഖിലാധാരേ
ജഗന്തി പരമേശ്വരേ

**സർഗസ്ഥിതിലയാൻ യാന്തി**
**ബുദ്ബുദാനീവ വാരിണി 8**

നീർക്കുമിളകൾ വെള്ളത്തിലെന്ന പോലെ സമസ്ത ലോകങ്ങളുംഅവയുടെ ആധാരവും ഉപാദാനവുമായ (നിർമ്മാണസാമഗ്രി) പരമാത്മാവിൽ സൃഷ്ടിസ്ഥിതി ലയങ്ങളെ പ്രാപിക്കുന്നു.

**സച്ചിദാത്മന്യനുസ്യൂതേ**
**നിത്യേ വിഷ്ണൗ പ്രകല്പിതാഃ**
**വ്യക്തയോ വിവിധാഃ സർവ്വാ**
**ഹാടകേ കടകാദിവത് 9**

എല്ലാവിധത്തിലുമുള്ള ആഭരണങ്ങൾ സ്വർണ്ണത്തിലെന്ന പോലെ സകലവസ്തുക്കളും, ജീവജാലങ്ങളും നിത്യനും അവ്യക്തനും സർവ്വവ്യാപിയുമായ സച്ചിദാത്മാവിൽ കല്പിതമാകുന്നു.

**യഥാകാശോ ഹൃഷീകേശോ നാനോപാധിഗതോ വിഭുഃ**
**തദ്ഭേദാദ്ഭിന്നവദ്ഭാതി തന്നാശേ കേവലോ ഭവേത് 10**

(കുടം, വീട്, തുടങ്ങിയ) വിവിധ ഉപാധികളുടെ സാഹചര്യത്താൽ സർവ്വവ്യാപിയായ വായു ഭിന്നനായി കാണപ്പെടുന്നതുപോലെ സർവ്വവ്യാപിയായ

പരമാത്മാവും വിവിധോപധികളുടെ ഭേദം ഹേതുവായിട്ട് വിഭിന്നനായി കാണപ്പെടുന്നു. അതുപോലെ ഉപാധികൾ നശിക്കുമ്പോൾ ഏകനായി നില നിൽക്കുകയും ചെയ്യുന്നു.

**നാനോപാധിവശാദേവ ജാതിവർണാശ്രമാദയഃ**
**ആത്മന്യാരോപിതാസ്തോയേ രസവർണാദി ഭേദവത് 11**

വിവിധ ഉപാധികളുടെ സാന്നിധ്യം മൂലം വിവിധരുചികളും, വർണ്ണങ്ങളും വെള്ളത്തിൽ ആരോപിക്കപ്പെടുന്നതുപോലെ ജാതി, വർണ്ണം, ആശ്രമം തുടങ്ങിയവ വിവിധോപാധികളുടെ സാമീപ്യത്താൽ ആത്മാവിൽ ആരോപിക്കപ്പെടുന്നു.

**പഞ്ചീകൃതമഹാഭൂതസംഭവം കർമസഞ്ചിതം**
**ശരീരം സുഖദുഃഖാനാം ഭോഗായതനമുച്യതേ 12**

മുജ്ജന്മകർമഫലമായി പഞ്ചീകൃതമായപഞ്ചമഹാഭൂതങ്ങളിൽ നിന്നുണ്ടായ സ്ഥൂലശരീരം സുഖദുഃഖങ്ങളനുഭവിക്കുവാനുള്ള ഉപാധിയാണ്.

**പഞ്ചപ്രാണമനോബുദ്ധിദശേന്ദ്രിയസമന്വിതം**
**അപഞ്ചീകൃതഭൂതോത്ഥം സൂക്ഷ്മാംഗം ഭോഗസാധനം 13**

അഞ്ചു പ്രാണന്മാരും, മനസ്സ്, ബുദ്ധി, അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ച് കർമ്മേന്ദ്രിയങ്ങൾ എന്നിവയോടു കൂടിയതും, അപഞ്ചീകൃതമായ പഞ്ചഭൂതങ്ങളിൽ നിന്നുണ്ടായതുമായ സൂക്ഷ്മശരീരം സുഖദുഃഖാദി ഭോഗങ്ങളനുഭവിക്കുവാനുള്ള ഉപകരണ മാണ്.

**അനാദ്യവിദ്യാനിർവ്വാച്യാ കാരണോപാധിരുച്യതേ**
**ഉപാധിത്രിതയാദന്യമാത്മാനമവധാരയേത് 14**

അനാദിയും അനിർവചനീയവുമായ അവിദ്യയാണ് കാരണശരീരമെന്ന് പറയപ്പെടുന്നു. ഈ മൂന്നു ശരീരങ്ങളിൽ നിന്ന് ഭിന്നനാണ് ആത്മാവെന്ന് അറിയുക.

**പഞ്ചകോശാദിയോഗേന തത്തന്മയ ഇവ സ്ഥിതഃ**
**ശുദ്ധാത്മാ നീലവസ്ത്രാദിയോഗേന സ്ഫടികോ യഥാ 15**

ശുദ്ധമായ ആത്മാവ് അഞ്ച് കോശങ്ങളുമായുള്ള സംയോഗത്താൽ അവയുമായി താദാത്മ്യം പ്രാപിച്ചതു പോലെയിരിക്കുന്നു. ശുദ്ധമായ സ്ഫടികത്തിന് നീലവസ്ത്രം തുടങ്ങിയവയുമായുള്ള സംയോഗത്താൽ അതാതു നിറമുണ്ടെന്നു തോന്നിക്കുന്നതു പോലെയാണിത്.

**വപുസ്തുഷാദിഭിഃ കോശൈര്യുക്തം യുക്ത്യവഘാതതഃ**
**ആത്മാനമന്തരം ശുദ്ധം വിവിച്യാത്തണ്ഡുലം യഥാ 16**

അരിയെ പൊതിഞ്ഞിരിക്കുന്ന ഉമിയും, തവിടും മാറ്റിയെടുക്കുന്നതു പോലെ യുക്തിവിചാരം കൊണ്ട് ആത്മാവിനെ അഞ്ചു കോശങ്ങളിൽ നിന്ന് വേർതിരിച്ച് അറിയണം.

**സദാ സർവ്വഗതോ൭പ്യാത്മാ ന സർവ്വത്രാവഭാസതേ**
**ബുദ്ധാവേവാവഭാസേത സ്വച്ഛേഷു പ്രതിബിംബവത് 17**

ആത്മാവ് എപ്പോഴും എവിടെയും വ്യാപിച്ചിരിക്കുന്നുവെങ്കിലും എല്ലായിടത്തും ഒരു പോലെ പ്രകാശിക്കുന്നില്ല. തെളിഞ്ഞ കണ്ണാടിയിൽ പ്രതിബിംബം നന്നായി പ്രതിഫലിക്കുന്നതു പോലെ ബുദ്ധിയിൽ - അന്തഃകരണത്തിൽ - മാത്രമേ പ്രകാശിക്കുന്നുള്ളൂ.

**ദേഹേന്ദ്രിയമനോബുദ്ധിപ്രകൃതിഭ്യോ വിലക്ഷണം**
**തദ്വൃത്തിസാക്ഷിണം വിദ്യാദാത്മാനം രാജവത്സദാ 18**

രാജാവ് മറ്റെല്ലാവരുടെയും പ്രവർത്തികൾക്ക് സാക്ഷിയായിരിക്കുന്നതു പോലെ ആത്മാവ് പ്രകൃതി

കാര്യങ്ങളായ ദേഹം, മനസ്സ്, ബുദ്ധി എന്നിവയുടെ പ്രവർത്തികൾക്ക് സാക്ഷിയായി വർത്തിക്കുന്നു.

**വ്യാപൃതേഷ്വിന്ദ്രിയേഷ്വാത്മാ**
**വ്യാപാരീവാവിവേകിനാം**
**ദൃശ്യതേഽഭ്രേഷു ധാവത്സു**
**ധാവന്നിവ യഥാ ശശീ** 19

മേഘങ്ങൾ ചലിക്കുമ്പോൾ ചന്ദ്രനും ചലിക്കുന്നതായി തോന്നുന്നതുപോലെ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുമ്പോൾ ആത്മാവും പ്രവർത്തിക്കുന്നതായി അവിവേകികൾക്ക് തോന്നുന്നു.

**ആത്മചൈതന്യമാശ്രിത്യ**
**ദേഹേന്ദ്രിയമനോധിയഃ**
**സ്വക്രിയാർത്ഥേഷു വർതന്തേ**
**സൂര്യാലോകം യഥാ ജനാഃ** 20

സൂര്യപ്രകാശത്തിനെ ആശ്രയിച്ച് ലോകർ കർമ്മനിരതരാകുന്നതു പോലെ ആത്മാവിന്റെ ചൈതന്യത്തെ ആശ്രയിച്ച് ശരീരമനോബുദ്ധികൾ സ്വകർമ്മങ്ങളിൽ വ്യാപൃതരാകുന്നു.

**ദേഹേന്ദ്രിയഗുണാൻ കർമാണ്യമലേ സച്ചിദാത്മനി**
**അധ്യസ്യന്ത്യവിവേകേന ഗഗനേ നീലതാദിവത് 21**

ശുദ്ധമായ ബോധസ്വരൂപമായ ആത്മാവിൽ ശരീരത്തിന്റെയും ഇന്ദ്രിയങ്ങളുടെയും കർമ്മങ്ങളെ അവിവേകം മൂലം ആരോപിക്കുന്നു. സ്വച്ഛമായ ആകാശത്തിൽ നീലിമ ആരോപിക്കുന്നതു പോലെയാണിത്.

**അജ്ഞാനാന്മാനസോപാധേഃ**
**കർത്തൃത്വാദീനി ചാത്മനി**
**കല്പ്യന്തേംബുഗതേ ചന്ദ്രേ**
**ചലനാദി യഥാംഭസഃ 22**

ജലപ്രതലത്തിലുണ്ടാകുന്ന ചലനങ്ങൾ ജലത്തിൽ പ്രതിഫലിക്കുന്ന ചന്ദ്രബിംബത്തിൽ ആരോപിക്കപ്പെടുന്നതു പോലെ മനസ്സിലുണ്ടാകുന്ന കർതൃത്വം, ഭോക്തൃത്വം, മുതലായ ഭാവങ്ങൾ അജ്ഞാനം മൂലം ആത്മാവിൽ ആരോപിക്കപ്പെടുന്നു.

**രാഗേച്ഛാസുഖദുഃഖാദി**
**ബുദ്ധൗ സത്യാം പ്രവർതതേ**
**സുഷുപ്തൌ നാസ്തി തന്നാശേ**
**തസ്മാദ്ബുദ്ധേസ്തു നാത്മനഃ 23**

ഇഷ്ടം, ഇച്ഛാ, സുഖം, ദുഃഖം തുടങ്ങിയവ ബുദ്ധി പ്രവർത്തിക്കുമ്പോൾ മാത്രമേ കാണപ്പെടുന്നുള്ളൂ. ഗാഢനിദ്രയിൽ ബുദ്ധി പ്രവർത്തിക്കാത്തപ്പോൾ ഇവയൊന്നും തന്നെ ഇല്ലാത്തതിനാൽ ഇവ ബുദ്ധിയുടെതാണ് ആത്മാവിന്റെയല്ല.

**പ്രകാശോഽർകസ്യ തോയസ്യ**
**ശൈത്യമഗ്നേര്യഥോഷ്ണതാ**
**സ്വഭാവഃ സച്ചിദാനന്ദ-**
**നിത്യനിർമലതാത്മനഃ 24**

സൂര്യന് പ്രകാശവും, ജലത്തിന് തണുപ്പും, തീയ്ക്ക് ചൂടും സ്വാഭാവികമാണെന്നതു പോലെ സത് (അസ്തിത്വം), ചിത് (ബോധം), ആനന്ദം, നിത്യത്വം, പരിശുദ്ധി എന്നിവ ആത്മാവിന്റെ സ്വഭാവമാണ്.

**ആത്മനഃ സച്ചിദംശശ്ച ബുദ്ധേർവൃത്തിരിതി ദ്വയം**
**സംയോജ്യ ചാവിവേകേന ജാനാമീതി പ്രവർതതേ 25**

ആത്മാവിന്റെ സത്, ചിത് എന്നീ അംശങ്ങളും ബുദ്ധിയുടെ വൃത്തിയും ചേരുമ്പോൾ അവിവേകം മൂലം ഞാൻ അറിയുന്നു എന്ന തോന്നലുണ്ടാകുന്നു.

**ആത്മനോ വിക്രിയാ നാസ്തി**
**ബുദ്ധേർബോധോ ന ജാത്വിതി**
**ജീവഃ സർവ്വമലം ജ്ഞാത്വാ**
**ജ്ഞാതാ ദ്രഷ്ടേതി മുഹ്യതി** 26

വാസ്തവത്തിൽ ആത്മാവ് യാതൊന്നും ചെയ്യുന്നില്ല, ബുദ്ധിയ്ക്ക് സ്വയം ഒന്നുമറിയുവാനുള്ള ബോധവുമില്ല. എന്നാൽ അവിവേകം മൂലം ജ്ഞാതാവും ദ്രഷ്ടാവുമായ ബുദ്ധിയാണ് താനെന്നു ജീവൻ ഭ്രമിക്കുന്നു.

**രജ്ജുസർപവദാത്മാനം ജീവം**
**ജ്ഞാത്വാ ഭയം വഹേത്**
**നാഹം ജീവഃ പരാത്മേതി**
**ജ്ഞാതം ചേന്നിർഭയോ ഭവേത്** 27

കയറിനെ പാമ്പായി കാണുന്ന വ്യക്തിയ്ക്ക് ഭയം അനുഭവപ്പെടുന്നതുപോലെ, താൻ ജീവാത്മാവാണെന്നു കരുതുമ്പോൾ ഭയമുണ്ടാകുന്നു. താൻ ജീവാത്മാവല്ല, പരമാത്മാവാണ് എന്ന് തിരിച്ചറിയുമ്പോൾ നിർഭയ നായിത്തീരുകയും ചെയ്യുന്നു.

**ആത്മാവഭാസയത്യേകോ**
**ബുദ്ധ്യാദീനീന്ദ്രിയാണ്യപി**

**ദീപോ ഘടാദിവത്സ്വാത്മാ**
**ജഡൈസ്തൈർനാവഭാസ്യതേ 28**

വിളക്ക് കുടം മുതലായ വസ്തുക്കളെ പ്രകാശിപ്പിക്കുന്നതു പോലെ ആത്മാവാണ് മനസ്സ്, ബുദ്ധി, തുടങ്ങിയവയെയും, ഇന്ദ്രിയങ്ങളെയും പ്രകാശിപ്പി ക്കുന്നത്. അവ ജഡങ്ങളയതുകൊണ്ട് അവയ്ക്ക് സ്വയം പ്രകാശിപ്പിക്കാൻ സാദ്ധ്യമല്ല.

**സ്വബോധേ നാന്യബോധേച്ഛാ ബോധരൂപതയാത്മനഃ**
**ന ദീപസ്യാന്യദീപേച്ഛാ യഥാ സ്വാത്മപ്രകാശനേ 29**

ഒരു ദീപത്തെ പ്രകാശിപ്പിക്കാൻ വേറൊരു ദീപം ആവശ്യമില്ലാത്തതു പോലെ ബോധസ്വരൂപമായ ആത്മാവിനെ പ്രകാശിപ്പിക്കാൻ വേറൊരു ബോധത്തിന്റെ ആവശ്യമില്ല.

**നിഷിധ്യ നിഖിലോപാധീൻ**
**നേതി നേതീതി വാക്യതഃ**
**വിദ്യാദൈക്യം മഹാവാക്യൈർ**
**ജീവാത്മപരമാത്മനോഃ 30**

ശരീരം, മനസ്സ്, തുടങ്ങിയ സകല ഉപാധികളെയും "നേതി, നേതി" (ഞാനിതല്ല, ഞാനിതല്ല) എന്നി

ങ്ങനെ നിഷേധിച്ചുകൊണ്ട് മഹാവാക്യങ്ങളുടെ വെളിച്ചത്തിൽ ജീവാത്മാവും പരമാത്മാവും ഒന്നാണെന്നറിയണം.

**ആവിദ്യകം ശരീരാദി ദൃശ്യം ബുദ്ബുദവത്ക്ഷരം**
**ഏതദ്വിലക്ഷണം വിദ്യാദഹം ബ്രഹ്മേതി നിർമലം** 31

അജ്ഞാനജന്യമായ ശരീരാദി ദൃശ്യങ്ങൾ (കാണപ്പെടുന്നതെല്ലാം) നീർക്കുമിളകൾ പോലെ നശ്വരമാണ്. ഇവയിൽ നിന്നെല്ലാം വ്യത്യസ്തമായ താൻ (ആത്മാവ്) നിർമലമായ ബ്രഹ്മമാണെന്നറിയുക.

**ദേഹാന്യത്വാന്ന മേ ജന്മജരാകാർശ്യലയാദയഃ**
**ശബ്ദാദിവിഷയൈഃ സംഗോ നിരിന്ദ്രിയതയാ ന ച** 32

ഞാൻ ശരീരത്തിൽ നിന്ന് ഭിന്നനായതിനാൽ എനിക്ക് ജനനം, ജരാ, തടിയില്ലായ്മ, മരണം എന്നിവ യില്ല. ഇന്ദ്രിയങ്ങൾ എന്റേതല്ലാത്തതിനാൽ എനിയ്ക്ക് ശബ്ദാദി വിഷയങ്ങളുമായി യാതൊരു ബന്ധവുമില്ല.

**അമനസ്ത്വാന്ന മേ ദുഃഖ-**
**രാഗദ്വേഷഭയാദയഃ**
**അപ്രാണോ ഹ്യമനാഃ ശുഭ്ര**
**ഇത്യാദി ശ്രുതിശാസനാത്** 33

ഞാൻ മനസ്സിൽ നിന്നും ഭിന്നനായതിനാൽ എനിയ്ക്ക് ദുഃഖം, രാഗം, ദ്വേഷം, ഭയം തുടങ്ങിയവയൊന്നുമില്ല. ഇതിന് ഉപോദ്ബലകമായി "**അപ്രാണോ ഹ്യമനഃ ശുഭ്രഃ**" (ആത്മാവ് പ്രാണനല്ല, മനസ്സുമല്ല, അത് ശുദ്ധമാണ്) എന്നിങ്ങനെയുള്ള ശ്രുതിവചനവുമുണ്ട്.

**ഏതസ്മാജ്ജായതേ പ്രാണോ മനഃ സർവ്വേന്ദ്രിയാണി ച**
**ഖം വായുർജ്യോതിരാപഃ പൃഥിവീ വിശ്വസ്യ ധാരിണീ** [1]

പ്രാണനും, മനസ്സും, എല്ലാ ഇന്ദ്രിയങ്ങളും, ആകാശവും, വായുവും, അഗ്നിയും, ജലവും, സമസ്ത വിശ്വത്തെയും ധരിക്കുന്ന പൃഥിവിയും ഈ ആത്മാവിൽ നിന്ന് ഉണ്ടാകുന്നവയാണ്.

**നിർഗുണോ നിഷ്ക്രിയോ നിത്യോ**
**നിർവ്വികല്പോ നിരഞ്ജനഃ**
**നിർവ്വികാരോ നിരാകാരോ**
**നിത്യമുക്തോഽസ്മി നിർമലഃ** 34

ഞാൻ നിർഗുണനും, നിഷ്ക്രിയനും, നിത്യനും, ചിന്തകളും കാമനകളുമില്ലാത്തവനും, കളങ്കമില്ലാത്ത

[1] ഈ ശ്ലോകം പ്രക്ഷിപ്തമാണെന്ന് സംശയിക്കപ്പെടുന്നു. ഇത് മുണ്ഡകോപനിഷത്തിൽ നിന്നുള്ള ഒരു മന്ത്രമാണ് (മു. ഉപ. 2.1.3)

വനും, മാറ്റമില്ലാത്തവനും, ആകാരമില്ലാത്തവനും, സദാ മുക്തനും ശുദ്ധനുമാകുന്നു.

**അഹമാകാശവത്സർവ്വം**
**ബഹിരന്തർഗതോ/ച്യുതഃ**
**സദാ സർവ്വസമഃ സിദ്ധോ**
**നിഃസംഗോ നിർമലോ/ചലഃ 35**

ഞാൻ ആകാശത്തിനെപ്പോലെ സകലതിന്റെയും ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്നു. ഞാൻ മാറ്റമില്ലാത്തവനും, സദാ എല്ലാറ്റിലും ഒരുപോലെ വർത്തിക്കുന്നവനും, ഒന്നിനോടും ബന്ധമില്ലാത്തവനും, നിർമലനും, അചലനുമാണ്.

**നിത്യശുദ്ധവിമുക്തൈകമഖണ്ഡാനന്ദമദ്വയം**
**സത്യം ജ്ഞാനമനന്തം യത്പരം ബ്രഹ്മാഹമേവ തത് 36**

നിത്യശുദ്ധവും, നിത്യമുക്തവും, ഏകവും, അഖണ്ഡവും, അദ്വയവും (രണ്ടില്ലാത്തതും), സത്യവും, ജ്ഞാനവും, അനന്തവുമായ പരബ്രഹ്മം തന്നെയാണ് ഞാൻ.

**ഏവം നിരന്തരാഭ്യസ്താ ബ്രഹ്മൈവാസ്മീതി വാസനാ**
**ഹരത്യവിദ്യാവിക്ഷേപാൻ രോഗാനിവ രസായനം 37**

"ഞാൻ ബ്രഹ്മം തന്നെയാണ്" എന്നിങ്ങനെ നിരന്തരം അഭ്യസിക്കുന്നതിലൂടെ ജന്യമാകുന്ന സംസ്കാരം, മരുന്ന് രോഗത്തെയെന്ന പോലെ, അജ്ഞാനത്തെയും, തജ്ജന്യമായ വിക്ഷേപങ്ങളെയും നശിപ്പിക്കുന്നു.

**വിവിക്തദേശ ആസീനോ വിരാഗോ വിജിതേന്ദ്രിയഃ**
**ഭാവയേദേകമാത്മാനം തമനന്തമനന്യധീഃ 38**

ഇന്ദ്രിയങ്ങളെ ജയിച്ചവനും, വിരക്തനുമായ വ്യക്തി വിജനമായ സ്ഥലത്ത് ഇരുന്ന് അനന്തവും, ഏകവുമായ ആത്മാവിനെ ഏകാഗ്രമായി ധ്യാനിക്കേണ്ടതാണ്.

**ആത്മന്യേവാഖിലം ദൃശ്യം പ്രവിലാപ്യ ധിയാ സുധീഃ**
**ഭാവയേദേകമാത്മാനം നിർമലാകാശവത്സദാ 39**

ബുദ്ധിമാനായ ഒരാൾ ഈ കാണപ്പെടുന്ന പ്രപഞ്ചത്തെ മുഴുവൻ വിചാരത്തിലൂടെ ആത്മാവിൽ ലയിപ്പിച്ച് നിർമലമായ ആകാശത്തിനു സദൃശമായ ആത്മാവിനെത്തന്നെ ധ്യാനിക്കേണ്ടതാണ്.

**രൂപവർണാദികം സർവ്വം വിഹായ പരമാർഥവിത്**
**പരിപൂർണ്ണചിദാനന്ദസ്വരൂപേണാവതിഷ്ഠതേ 40**

പരമാർഥസത്യത്തെയറിഞ്ഞ ജ്ഞാനി രൂപം, നിറം, തുടങ്ങിയ സകലതിനോടുമുള്ള താദാത്മ്യത്തെ വെടിഞ്ഞ് പരിപൂർണ്ണമായ ചിദാനന്ദസ്വരൂപമായി നിലകൊള്ളുന്നു.

**ജ്ഞാതൃജ്ഞാനജ്ഞേയഭേദഃ പരേ നാത്മനി വിദ്യതേ**
**ചിദാനന്ദൈകരൂപത്വാദ്ദീപ്യതേ സ്വയമേവ തത്** 41

ആത്മാവ് ചിദാനന്ദസ്വരൂപമായതിനാൽ അതിന്റെ തലത്തിൽ അറിയുന്നവൻ , അറിവ്, അറിയപ്പെടുന്ന വസ്തു എന്നീ ഭേദങ്ങളില്ല. അത് ബോധസ്വരൂപ മാകയാൽ സ്വയമേവ പ്രകാശിക്കുന്നു.

**ഏവമാത്മാരണൌ ധ്യാന-**
**മഥനേ സതതം കൃതേ**
**ഉദിതാവഗതിർജ്വാലാ**
**സർവ്വാജ്ഞാനേന്ധനം ദഹേത്** 42

ഇപ്രകാരം ആത്മാവാകുന്ന അരണിയിൽ ആത്മധ്യാന ത്തിലൂടെ നിരന്തരമായി മഥനം ചെയ്യുമ്പോഴുണ്ടാകുന്ന ജ്ഞാനമാകുന്ന അഗ്നി അജ്ഞാനമാകുന്ന ഇന്ധന ത്തെ മുഴുവൻ ദഹിപ്പിക്കുന്നു.

**അരുണേനേവ ബോധേന പൂർവ്വം സന്തമസേ ഹൃതേ**
**തത ആവിർഭവേദാത്മാ സ്വയമേവാംശുമാനിവ 43**

ഉഷസ്സിൽ അരുണോദയത്തോടെ അന്ധകാരമകന്ന ശേഷം സൂര്യൻ ആവിർഭവിക്കുന്നതുപോലെ ജ്ഞാനം മൂലം അജ്ഞാനമകലുന്നതോടെ ആത്മാവ് സ്വയമേവ പ്രകാശിക്കുന്നു.

**ആത്മാ തു സതതം പ്രാപ്തോഽപ്യപ്രാപ്തവദവിദ്യയാ**
**തന്നാശേ പ്രാപ്തവദ്ഭാതി സ്വകണ്ഠാഭരണം യഥാ 44**

ആത്മാവ് എപ്പോഴും ഉള്ളതാണ്. അജ്ഞാനം മൂലം അത് അപ്രാപ്തമാണെ തോന്നലുണ്ടാകുന്നുവെന്നു മാത്രം. കഴുത്തിലണിഞ്ഞിരിക്കുന്ന ആഭരണം നഷ്ടമായെന്ന തോന്നലുണ്ടായി പിന്നീട് ആ ധാരണ മാറുമ്പോൾ ആഭരണം തിരിച്ചുകിട്ടിയെന്നു തോന്നുന്നതുപോലെ അജ്ഞാനമകലുമ്പോൾ ആത്മാവിനെ പ്രാപിച്ചു എന്ന പ്രതീതിയുണ്ടാകുന്നു.[2]

**സ്ഥാണൌ പുരുഷവദ്ഭ്രാന്ത്യാ**
**കൃതാ ബ്രഹ്മണി ജീവതാ**

---

2 വാസ്തവത്തിൽ ആത്മാവ് നിത്യപ്രാപ്തമായതിനാൽ ആരും ആത്മാവിനെ നഷ്ടപ്പെടുകയോ പ്രാപിക്കുകയോ ചെയ്യുന്നില്ല.

**ജീവസ്യ താത്ത്വികേ രൂപേ**
**തസ്മിന്ദൃഷ്ടേ നിവർതതേ 45**

അരണ്ടവെളിച്ചത്തിൽ കുററിയെ മനുഷ്യനായി കാണുന്നതുപോലെയാണ് ബ്രഹ്മത്തിൽ ജീവത്വം ആരോപിക്കുന്നത്. ജീവന്റെ വാസ്തവികസ്വരൂപം അറിയുമ്പോൾ ഈ ഭ്രാന്തി നഷ്ടമാകുന്നു.

**തത്വസ്വരൂപാനുഭവാദുത്പന്നം ജ്ഞാനമഞ്ജസാ**
**അഹം മമേതി ചാജ്ഞാനം ബാധതേ ദിഗ്ഭ്രമാദിവത് 46**

ആത്മസ്വരൂപത്തിന്റെ അനുഭവത്തിലൂടെ ജനിക്കുന്ന ജ്ഞാനം വേഗം തന്നെ "ഞാൻ എന്നും എന്റേത്" എന്നുമുള്ള അജ്ഞാനത്തെ സൂര്യൻ ദിഗ്ഭ്രമത്തെയെന്ന പോലെ ഇല്ലാതാക്കുന്നു.

**സമ്യഗ്വിജ്ഞാനവാൻ യോഗീ**
**സ്വാത്മന്യേവാഖിലം ജഗത്**
**ഏകം ച സർവ്വമാത്മാന-**
**മീക്ഷതേ ജ്ഞാനചക്ഷുഷാ 47**

പൂർണ്ണജ്ഞാനിയായ യോഗി ജ്ഞാനചക്ഷുസ്സ് കൊണ്ട് സമസ്തലോകത്തെയും തന്നുള്ളിലും, എല്ലാറ്റിനെയും ഒരേ ആത്മാവായും കാണുന്നു.

**ആത്മൈവേദം ജഗത്സർവ്വമാത്മനോऽന്യന്ന വിദ്യതേ**
**മൃദോ യദ്വദ്ഘടാദീനി സ്വാത്മാനം സർവ്വമീക്ഷതേ 48**

ഈ വിശ്വം മുഴുവൻ ആത്മാവ് തന്നെയാണ്, അതിൽ നിന്നും ഭിന്നമായി വേറൊന്നും തന്നെയില്ല. കുടം മുതലായവ മണ്ണു മാത്രമാണ് അതിൽ നിന്നും ഭിന്നമായ ഒന്നല്ല എന്നതുപോലെ ജ്ഞാനി സകല വസ്തുക്കളിലും ആത്മാവിനെത്തന്നെ കാണുന്നു.

**ജീവന്മുക്തസ്തു തദ്വിദ്വാൻ**
**പൂർവ്വോപാധിഗുണാംസ്ത്യജേത്**
**സച്ചിദാനന്ദരൂപത്വാത്**
**ഭവേദ്ഭ്രമരകീടവത് 49**

ജീവന്മുക്തനായ വിദ്വാൻ താൻ മുൻപ് താദാത്മ്യപ്പെട്ടിരുന്ന ശരീരാദി ഉപാധികളുടെ ഗുണങ്ങളുമായുള്ള താദാത്മ്യം വെടിഞ്ഞ്, ഭ്രമരത്തെ ധ്യാനിച്ച് ഭ്രമരമായിത്തീരുന്ന കീടത്തെപ്പോലെ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തെ ധ്യാനിച്ച് ബ്രഹ്മം തന്നെയായിത്തീരുന്നു.

**തീർത്വാ മോഹാർണവം ഹത്വാ**
**രാഗദ്വേഷാദിരാക്ഷസാൻ**
**യോഗീ ശാന്തിസമായുക്ത**
**ആത്മാരാമോ വിരാജതേ 50**

മോഹമാകുന്ന കടൽ കടന്ന് രാഗദ്വേഷാദികളാകുന്ന രാക്ഷസന്മാരെ വധിച്ച് ശാന്തിയെ പ്രാപിക്കുന്ന യോഗി ആത്മാരാമനായി (തന്നിൽ തന്നെ ആനന്ദിക്കുന്നവനായി) വിരാജിക്കുന്നു.

**ബാഹ്യാനിത്യസുഖാസക്തിം**
**ഹിത്വാത്മസുഖനിർവ്വൃതഃ**
**ഘടസ്ഥദീപവത്സ്വസ്ഥം**
**സ്വാന്തരേവ പ്രകാശതേ 51**

നശ്വരമായ ബാഹ്യസുഖത്തിലുള്ള ആസക്തിയെ വെടിഞ്ഞ് ആത്മാനന്ദത്തിൽ നിർവൃതിയനുഭവിക്കുന്ന ജ്ഞാനി കുടത്തിനകത്തിരിക്കുന്ന ദീപത്തെപ്പോലെ തന്നുള്ളിൽ തന്നെ ബോധസ്വരൂപമായി പ്രകാശിക്കുന്നു.

**ഉപാധിസ്ഥോഽപി തദ്ധർമൈരലിപ്തോ വ്യോമവന്മുനിഃ**
**സർവ്വവിന്മൂഢവത്തിഷ്ഠേദസക്തോ വായുവച്ചരേത് 52**

ശരീരാദി ഉപാധികളിലിരിക്കുന്നുവെങ്കിലും, ഒന്നിനാലും മലിനമാക്കപ്പെടാത്ത ആകാശത്തെപ്പോലെ, അവയുടെ സ്വഭാവങ്ങളാൽ ഒട്ടുംതന്നെ സ്പർശിക്കപ്പെടാത്തവനും, സർവ്വജ്ഞനുമായ മുനി മൂഢനെ

പ്പോലെ വർത്തിക്കുകയും കാറ്റിനെപ്പോലെ അസക്ത നായി സഞ്ചരിക്കുകയും ചെയ്യുന്നു.

**ഉപാധിവിലയാദ്വിഷ്ണൗ നിർവ്വിശേഷം വിശേന്മുനിഃ**
**ജലേ ജലം വിയദ്വ്യോമ്നി തേജസ്തേജസി വാ യഥാ** 53

(ജ്ഞാനിയുടെ പ്രാരബ്ധമൊടുങ്ങുമ്പോൾ) ഉപാധി കളായ ശരീരാദികൾ നിശ്ശേഷമായി വിലയിക്കുകയും ജലം ജലത്തിലും, ആകാശം ആകാശത്തിലും, അഗ്നി അഗ്നിയിലും ലയിക്കുന്നതുപോലെ സർവ്വവ്യാപിയായ പരമാത്മാവിൽ പൂർണ്ണമായും വിലയിക്കുന്നു.

**യല്ലാഭാന്നാപരോ ലാഭോ**
**യത്സുഖാന്നാപരം സുഖം**
**യജ്ജ്ഞാനാന്നാപരം ജ്ഞാനം**
**തദ്ബ്രഹ്മേത്യവധാരയേത്** 54

യാതൊരു ലാഭത്തിനേക്കാളുപരിയായി വേറൊരു ലാഭവുമില്ലയോ, യാതൊരു സുഖത്തിനുപരിയായി വേറൊരു സുഖവുമില്ലയോ, യാതൊരു ജ്ഞാനത്തി നുപരിയായി വേറൊരു ജ്ഞാനവുമില്ലയോ അതാണ് ബ്രഹ്മമെന്നറിയുക.

**യദ്ദൃഷ്ട്വാ നാപരം ദൃശ്യം**
**യദ്ഭൂത്വാ ന പുനർഭവഃ**
**യജ്ജ്ഞാത്വാ നാപരം ജ്ഞേയം**
**തദ്ബ്രഹ്മേത്യവധാരയേത് 55**

ഏതിനെ കണ്ടുകഴിഞ്ഞാൽ പിന്നീട് അതിലുപരി യാതൊന്നും കാണേണ്ടതായില്ലയോ, ഏതായിത്തീർന്നാൽ പിന്നീട് പുനർജന്മമില്ലയോ, ഏതിനെയറിഞ്ഞാൽ പിന്നീട് ഒന്നും അറിയേണ്ടതായി അവശേഷിക്കുന്നില്ലയോ അതാണ് ബ്രഹ്മമെന്നറിയുക.

**തിര്യഗൂർധ്വമധഃ പൂർണം**
**സച്ചിദാനന്ദമദ്വയം**
**അനന്തം നിത്യമേകം യത്**
**തദ്ബ്രഹ്മേത്യവധാരയേത് 56**

അദ്വയവും, അനന്തവും, നിത്യവും, ഏകവും, സച്ചിദാനന്ദസ്വരൂപവുമായ യാതൊന്നാണോ മുകളിലും താഴെയും മറ്റെല്ലാ ദിക്കുകളിലും നിറഞ്ഞുനിൽക്കുന്നത് അതാണ് ബ്രഹ്മമെന്നറിയുക.

**അതദ്വ്യാവൃത്തിരൂപേണ**
**വേദാന്തൈർ ലക്ഷ്യതേഽദ്വയം**

**അഖണ്ഡാനന്ദമേകം യത്**
**തദ്ബ്രഹ്മേത്യവധാരയേത് 57**

അദ്വയവും, അഖണ്ഡവും, ആനന്ദസ്വരൂപവും, ഏകവുമായ യാതൊന്നിനെയാണോ ഉപനിഷത്തുക്കൾ മറ്റെല്ലാവസ്തുക്കളെയും നിഷേധിച്ചുകൊണ്ട് സർവ്വാധാരമായി സൂചിപ്പിക്കുന്നത് അതാണ് ബ്രഹ്മമെന്നറിയുക.

**അഖണ്ഡാനന്ദരൂപസ്യ തസ്യാനന്ദലവാശ്രിതാഃ**
**ബ്രഹ്മാദ്യാസ്താരതമ്യേന ഭവന്ത്യാനന്ദിനോഽഖിലാഃ 58**

ബ്രഹ്മാവ് തുടങ്ങിയ എല്ലാവരും അതിന്റെ (ബ്രഹ്മത്തിന്റെ) അനന്തമായ ആനന്ദത്തിന്റെ ഒരംശത്തെ മാത്രമേ ഏറ്റക്കുറച്ചിലുകളോടെ അനുഭവിക്കുന്നുള്ളൂ.

**തദ്യുക്തമഖിലം വസ്തു വ്യവഹാരസ്തദന്വിതഃ**
**തസ്മാത്സർവ്വഗതം ബ്രഹ്മ ക്ഷീരേ സർപിരിവാഖിലേ 59**

എല്ലാ വസ്തുക്കളും അതിനാൽ വ്യാപ്തമാണ്. എല്ലാ വ്യവഹാരങ്ങളും (പ്രവർത്തികളും) അതിനെ ആശ്രയിച്ചാണ് നടക്കുന്നത്. അതുകൊണ്ട് ബ്രഹ്മം പാലിൽ വെണ്ണയെന്ന പോലെ സർവ്വവ്യാപിയായിരിക്കുന്നു.

**അനണ്വസ്ഥൂലമഹ്രസ്വമദീർഘമജമവ്യയം**
**അരൂപഗുണവർണാഖ്യം തദ്ബ്രഹ്മേത്യവധാരയേത് 60**

അണുവോ സ്ഥൂലമോ അല്ലാത്തതും, ഹ്രസ്വമോ ദീർഘമോ അല്ലാത്തതും, ജനനരഹിതവും, മാറ്റമില്ലാത്തതും, രൂപം, ഗുണം, വർണ്ണം എന്നിവയില്ലാത്തതും യാതൊന്നാണോ അതാണ് ബ്രഹ്മമെന്നറിയുക.

**യദ്ഭാസാ ഭാസ്യതേ/ർകാദി**
**ഭാസ്യൈര്യത്തു ന ഭാസ്യതേ**
**യേന സർവ്വമിദം ഭാതി**
**തദ്ബ്രഹ്മേത്യവധാരയേത് 61**

യാതൊന്നിന്റെ പ്രകാശത്തിലാണോ സൂര്യൻ തുടങ്ങിയ തേജോഗോളങ്ങൾ പ്രകാശിക്കുന്നത്, യാതൊന്നാണോ അവയാലൊന്നും പ്രകാശിക്കപ്പെടാത്തത്, യാതൊന്നാണോ ഇക്കാണുന്നതിനെയെല്ലാം പ്രകാശിപ്പിക്കുന്നത് അതാണ് ബ്രഹ്മമെന്നറിയുക.

**സ്വയമന്തർബഹിർവ്യാപ്യ ഭാസയന്നഖിലം ജഗത്**
**ബ്രഹ്മ പ്രകാശതേ വഹ്നിപ്രതപ്തായസപിണ്ഡവത് 62**

സകലതിന്റെയും ഉള്ളിലും പുറത്തും വ്യാപിച്ച് സമസ്ത ലോകത്തിനെയും പ്രകാശിപ്പിച്ചുകൊണ്ട്, തീയിൽ ചുട്ടുപഴുത്ത ഇരുമ്പുഗോളത്തിനുള്ളിലും പുറത്തും വ്യാപിച്ച് അഗ്നി പ്രകാശിക്കുന്നതു പോലെ, ബ്രഹ്മം സ്വയം പ്രകാശിക്കുന്നു.

**ജഗദ്വിലക്ഷണം ബ്രഹ്മ ബ്രഹ്മണോഽന്യന്ന കിഞ്ചന**
**ബ്രഹ്മാന്യദ്ഭാതി ചേന്മിഥ്യാ യഥാ മരുമരീചികാ 63**

ബ്രഹ്മം ജഗത്തിൽ നിന്നും വ്യത്യസ്തലക്ഷണത്തോടു കൂടിയതാണ്. അതിൽ നിന്ന് ഭിന്നമായി യാതൊന്നുമില്ല. അതിൽ നിന്നു ഭിന്നമായി എന്തെങ്കിലും ഉണ്ടെന്നു തോന്നുന്നുവെങ്കിൽ അത് മരുമരീചിക പോലെ മിഥ്യയാണ്.

**ദൃശ്യതേ ശ്രൂയതേ യദ്യദ്ബ്രഹ്മണോഽന്യന്ന തദ്ഭവേത്**
**തത്ത്വജ്ഞാനാച്ച തദ്ബ്രഹ്മ സച്ചിദാനന്ദമദ്വയം 64**

കാണപ്പെടുന്നതും കേൾക്കപ്പെടുന്നതുമായ ഒന്നും തന്നെ ബ്രഹ്മത്തിൽ നിന്ന് അന്യമല്ല, അതെല്ലാം ബ്രഹ്മം തന്നെയാണ്. പരമാർഥജ്ഞാനമുദിക്കുമ്പോൾ ഇക്കാണുന്നതെല്ലാം അദ്വയവും (രണ്ടില്ലാത്തതും) സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മമാണെന്നറിയുന്നു.

**സർവ്വഗം സച്ചിദാത്മാനം ജ്ഞാനചക്ഷുർനിരീക്ഷതേ**
**അജ്ഞാനചക്ഷുർനേക്ഷേത ഭാസ്വന്തം ഭാനുമന്ധവത് 65**

സർവ്വവ്യാപിയും സച്ചിത്സ്വരൂപവുമായ ആത്മാവിനെ ജ്ഞാനദൃഷ്ടിയുള്ളവൻ (ജ്ഞാനി) കാണുന്നു. എന്നാൽ തേജോമയനായ സൂര്യനെ അന്ധൻ കാണാത്തതുപോലെ ജ്ഞാനചക്ഷുസ്സല്ലാത്ത ഒരുവൻ ആത്മാവിനെ കാണുന്നില്ല.

**ശ്രവണാദിഭിരുദ്ദീപ്തജ്ഞാനാഗ്നിപരിതാപിതഃ**
**ജീവഃ സർവ്വമലാന്മുക്തഃ സ്വർണവദ്ദ്യോതതേ സ്വയം 66**

സ്വർണ്ണം തീയിൽ ഉരുകി എല്ലാ മാലിന്യങ്ങളിൽ നിന്നും മുക്തമായി തിളങ്ങുന്നതുപോലെ ശ്രവണ മനനാദികളാൽ ജന്യമായ ജ്ഞാനാഗ്നിയാൽ പരിതപ്തനായ ജീവനും എല്ലാ മാലിന്യങ്ങളിൽ നിന്നും മുക്തനായി വിളങ്ങുന്നു.

**ഹൃദാകാശോദിതോ ഹ്യാത്മാ**
**ബോധഭാനുസ്തമോ/പഹൃത്**
**സർവ്വവ്യാപീ സർവ്വധാരീ**
**ഭാതി ഭാസയതേ/ഖിലം 67**

സർവ്വവ്യാപിയും സർവ്വാധാരവുമായ ആത്മാവ് ഹൃദയാകാശത്തിൽ ജ്ഞാനസൂര്യനായി ഉദിച്ച് അജ്ഞാനാന്ധകാരത്തെ അകറ്റി സകലതിനെയും പ്രകാശിപ്പിച്ചു കൊണ്ട് സ്വയം പ്രകാശിക്കുന്നു.

**ദിഗ്ദേശകാലാദ്യനപേക്ഷ്യ സർവ്വഗം**
**ശീതാദിഹൃന്നിത്യസുഖം നിരഞ്ജനം**
**യഃ സ്വാത്മതീർഥം ഭജതേ വിനിഷ്ക്രിയഃ**
**സ സർവ്വവിത്സർവ്വഗതോഽമൃതോ ഭവേത് 68**

യാതൊരുവനാണോ എല്ലാ കർമ്മങ്ങളെയും വെടിഞ്ഞ് ദിക്ക്, ദേശം, കാലം എന്നിവയാൽ പരിമിതപ്പെടാത്തതും, സർവ്യവ്യാപിയും, ശീതോഷ്ണാദി ദ്വന്ദ്വങ്ങൾക്കതീതവും, സുഖസ്വരൂപവും, നിർമലവുമായ സ്വന്തം ആത്മാവാകുന്ന തീർത്ഥത്തെ ആശ്രയിക്കുന്നത് അയാൾ സർവ്വജ്ഞനും, സർവ്വവ്യാപിയും, മരണരഹിതനുമായി ഭവിക്കുന്നു.

**ഇതി ശങ്കരാചാര്യവിരചിത ആത്മബോധഃ സമാപ്തഃ**